# വിദ്വാൻ മച്ചാട്ടിളയതിന്റെ

# കൃതികൾ

(ഒന്നാംഭാഗം)

---

പ്രസാധകന്മാർ:

*ശങ്കരനാരായണ് പ്രതിനിധിസംഘം,

മച്ചാട്; വടക്കാഞ്ചേരി




---

1927.

തൃശ്ശിവപേരൂർ

വിദ്യാവിനോദിനി അച്ചുകൂടത്തിൽ അച്ചടിച്ചതു.

വില: 4. ണ.

---

# വിദ്വാൻ മച്ചാട്ടിളയതിന്റെ
# കൃതികൾ

(ഒന്നാംഭാഗം)

---

പ്രസാധകന്മാർ:
"ശൎമ്മനാരായണ" പ്രതിനിധിസംഘം,
മച്ചാട്ട്; വടക്കാഞ്ചേരി




---

1927.
തൃശ്ശിവപേരൂർ
വിദ്യാവിനോദിനി അച്ചുകൂടത്തിൽ അച്ചടിച്ചതു.

വില: 4. ണ.

---

# പ്രസ്താവന.

---

യശശ്ശരീരശേഷനായ വിദ്വാൻ മച്ചാട്ട് ചാത്തമ്പിള്ളി എളയതവർകളുടെ കവിതകൾ സുപ്രസിദ്ധങ്ങളാണല്ലൊ. അതിനാൽ, ഈ പ്രസിദ്ധീകരണത്തെപ്പററി ഞങ്ങൾക്കു വിശേഷിച്ചൊന്നും പറയേണ്ടതായിട്ടില്ല. എന്നാൽ, അദ്ദേഹത്തിന്റെ ജീവചരിത്രം ഇതിൽ എഴുതിച്ചേൎക്കണമെന്നു ഞങ്ങൾ ആശിച്ചിരുന്നു. പക്ഷേ, അതിനു വേണ്ടുന്ന സാമഗ്രികൾ ഇനിയും മുഴുവൻ കിട്ടിയിട്ടില്ലാത്തതിനാൽ ആ കൃത്യം മറെറാരവസരത്തിലെക്കു നീട്ടിവെയ്ക്കേണ്ടിവന്നിരിക്കുന്നു.

വിദ്വാനെളയതിന്റെ കൃതികൾ മുഴുവനും ഇങ്ങിനെ പ്രസാധനം ചെയ്യാൻ ഞങ്ങൾ വിചാരിക്കുന്നുണ്ട്. ഈ വിഷയത്തിൽ ഭാഷാഭിമാനികളുടെയും സാഹിത്യപ്രണയികളുടെയും ശ്രദ്ധയെ സാദരം പ്രതീക്ഷിച്ചുകൊള്ളുന്നു.

മച്ചാട്,
5-9-1927. } പ്രസാധകന്മാർ.

---

# പാർവതിസ്വയംവരം.

## ചെറിയത്—നാലുവൃത്തം.

---

ശുകപുരി എന്നപോലെ.

സുഖമേ നല്ലുവാനപ്പ-
നാകുമേ വാണരുളേണം.
ശുകമൌലേ, ചൊൽക ഗൌരി-
പരിണയവൃത്താന്തങ്ങൾ
അതുചൊല്ലാം, പണ്ടു യോഗ-
ഏതദേഹയായ ദേവി
'സതി' പിന്നെ ഹിമവാന്റെ
സുതയായി ജനനത്തിൽ,
മതിമുഖിയുണ്ടായി 'പാ-
ർവതി'യെന്ന നാമത്തോടും.
കളവാണി കളിയാടി
വളർന്നു; യൌവനം വന്നു;
അതു കവിഞ്ഞിതു കേശ-
മുരസിജമതരിച്ചു:
തിരുമെയ്ശോഭയും പാരം
പെരുതായി നാളിൽ നാളിൽ
കുഴലുംമോതിരം വട്ട-
കരട്ടും കൈവളകളും
അണിഞ്ഞു സുന്ദരിമൌലി-

മണി വാണീടുന്നകാലം
ശിവനുടെ പത്നിയായി-
ബ്ഭവിച്ചീടുമിവളെന്നു
ഗിരികുലനാഥൻ തന്നോ-
ടരുളി നാരദമുനി.
അക്കാലം ഹിമവാങ്കൽ
മതിചൂഡനെഴുന്നള്ളി
തരുമൂല തപം ചെയ്തു
മരുവീടുന്നക്കാലം
നിജതാതനിയോഗത്താൽ
ഭജനം ചെയ്തിതു ഗൌരി
പരിചര്യാഗുണം കണ്ടു
പരമീശൻ പ്രസാദിച്ചു.
സുരജനം താരകന്റെ
കരമനയാലക്കാലം
സരസിജഭവനെക്ക-
ണ്ടറിയിച്ചു സങ്കടങ്ങൾ
"തിരുമനസ്സുണ്ടെന്നാകി-
ലൊരു സേനാപതിതന്നെ
ഉടനുണ്ടാകേണ"മെ-
ന്നടിതൊഴുതപേക്ഷിച്ചു.
അരവിന്ദോത്ഭവൻ താനു
മുരചെയ്താനവരപ്പോൾ.

———

താമരക്കണ്ണന് എന്നപോലെ

2. "ചന്ദ്രമൌലിയ്ക്കു ശൈലപുത്രിയിൽ
നന്ദനൻ ജനിച്ചീടുകിൽ
കൊന്നിടുമവൻ ദൈത്യനെയതി-
നൊന്നു ചെയ്യേണം നിങ്ങളും
കാലവൈരിതപസ്സിളക്കേണം
കാലേ ചെന്നിനി വൈകാതെ."
എന്നു നാന്മുഖൻ ചൊന്നതു കേട്ടു
പോന്നു വാസവനാദരാൽ
കന്ദർപ്പൻതന്നെച്ചിന്തിച്ചു;
വന്നു കാമനും വന്ദിച്ചു.
"എന്തിനായെന്നെച്ചിന്തിച്ചു ഭവാൻ
ഹന്ത! സാധിയ്ക്കാമൊക്കെ ഞാൻ
ബോധമില്ലെന്റെ ബാണങ്ങൾക്കെന്നും
ബോധിച്ചാലും സുരാധിപ!
ശാസ്ത്രിയായൊരു പത്മജൻ പണ്ടു
പുത്രിതന്നെപ്പുണർന്നീലേ?"
ഏവം മാരന്റെ വാക്കുകൾ കേട്ടു
ദേവനാഥനരുൾചെയ്തു:
"ഈശൻതന്റെ മനസ്സുഴിച്ചു നീ
യാശു ഗൌരിയിലാക്കേണം
കാര്യമുണ്ടതുകൊണ്ടെ"ന്നിന്ദ്രന്റെ
ചാരുഭാഷിതം കേട്ടവൻ
വില്ലുമമ്പുമായ് വല്ലഭയോടും
മെല്ലെച്ചെന്നു ശിവാന്തികേ
ലോകരൂപനാം രുദ്രനെക്കണ്ടു

മാരൻ നിന്നുഴന്നിട്ടപ്പോൾ
സുന്ദരാംഗിയാം പാർവ്വതി വന്നു
വന്ദിച്ചു മഹാദേവനെ
"നല്ല വല്ലഭനുണ്ടാക"യെന്നു
ചൊല്ലി ശങ്കരനാദരാൽ
മാമലമകൾ കാട്ടുവെച്ചൊരു
മാല മെല്ലവേ വാങ്ങുവാൻ
ഭാവിച്ചപ്പോൾത്തൊടുത്തു സായകം
ദേവന്റെ നേരെ മന്മഥൻ
ധൈര്യം കൈവിട്ട ധൂർജ്ജടിയപ്പോൾ
ഗൗരിതന്മുഖം നോക്കിനാൻ
ചിന്തിച്ചു പുനരെന്തിതെന്നപ്പോൾ
ചെന്താർബാണനെക്കണ്ടായി
കോപിയാംഹരൻമൂന്നാംതൃക്കണ്ണിൽ
പാപിയാം സ്മരൻ ഭസ്മമായ്!
ശർവ്വൻ തത്ര മറഞ്ഞു; ഗൗരിയെ-
പ്പർവ്വതേശ്വരൻ കൊണ്ടുപോയ്.

---

*സോമവംശത്തിലുള്ള നൃപതി* എന്നപോലെ.

കാമശരീരമെരിഞ്ഞതു കണ്ടു
കാമിനിയാം രതിദേവി
ആമയമുള്ളിൽ വളർന്നു കരഞ്ഞു
കോമളഗാത്രി മരിപ്പാൻ
മെല്ലെയതിന്നു കണ്ടൊരു ഭൂതം
നല്ലൊരു കൃപയോടുകൂടെ,

3. ചൊല്ലിയ മൊഴികൾ കേട്ടുല്ലണികളെല്ലാം
അല്ലൽ ചുരുക്കി വസിച്ചു.
പാർവ്വതീദേവി തപസ്സിനു പോവാൻ
ഭാവിച്ചിതു പുനരപ്പോൾ
ദുർവ്വാരമിതു തവ സാഹസമേതും
ചൊവ്വല്ലയെന്നിതു മാതാ
അമ്മ പറഞ്ഞതു സമ്മതിയാതെ
അച്ഛനോടാജ്ഞ ലഭിച്ചു
അംബിക ചെന്നു തപസ്സു തുടങ്ങി
മന്മഥരിപു വരനാവാൻ
നാലു പുറത്തുമെരിച്ചുടനഗ്നി
നടുവിൽ വസിച്ചിതു ബാലാരം
കാലമതേറ്റു കഴിഞ്ഞൊരു ശേഷം
കാലനിഷൂദനനീശൻ
പടുവടുവടിവായുടനെഴുന്നള്ളി
മട്ടുമൊഴിയാളുടെ മുന്നിൽ
ചടുലമനോഹരഗിരകൾ ചൊല്ലി:
"കുടിലസുകേശി സുശീലേ!
ദർശനമധുരം നിന്റെ ശരീരം
കൃശതരമായിതു പാരം
കഠിനമായുള്ള തപസ്സിനു ബാലേ
കാരണമെന്തു ചൊൽക"
ഇതി വടുവചനം ഇതമൊടു കേട്ടു,
മതിമുഖി പാർവ്വതിതന്റെ
മതമതറിഞ്ഞരുൾ ചെയ്തു തദാനീം
മതിമുഖിയാം സഖി മന്ദം:

"പുരഹരഭഗവാൻ തിരുനയനത്തിൽ
സ്മരനെദ്ദഹിപ്പിച്ചുടനെ
പരിചൊടു തത്ര മറഞ്ഞൊരു ശേഷം
പരവശയായൊരു ഗൌരി
ഹരനെ നിനച്ചു തപസ്സുകൾ ചെയ്യിഹ
മരുവുന്നിതു പരമാൎത്ഥം!"
ഗിരികൾ സഖിയുടെ ഗിരമിതു കേട്ടു
ധരണിസുരാകൃതിധാരി
പരിഹസിതസ്മിതപൂൎവ്വമിവണ്ണം
പാൎവ്വതിയോടുരചെയ്തു:

---

*വന്നേരി നാട്ടിൽ* എന്നപോലെ.

4. "കഷ്ടം! കപാലി തവ പ്രിയനായാൽ
ഒട്ടും നന്നല്ല ശൈലതനൂജേ
കറച്ചിടയും, കറുത്ത കഴുത്തും,
നെററിമേൽക്കണ്ണും ധരിച്ചൊരു നഗ്നൻ
ശ്മശാനങ്ങളിലുറച്ചതു പാൎത്താൽ
ചിത്തഭ്രമമുണ്ടു ചെററ നിനക്കു്!"
ഏവം വടുവിൻെറ വാക്കുകൾ കേട്ടു
ദേവിതാൻ കോപം കലൎന്നുരചെയ്തു:
ഈശ്വരനെക്കൊണ്ടു ദുൎവ്വചനങ്ങൾ
ഈവണ്ണം ചൊല്ലരുതെന്നറിയണം
പോക പോനല്ലെന്നാകിലിദാനീം
പോകുന്നു ഞാനെന്നു ചൊന്നൊരുനേരം
തന്നുടെ രൂപം ധരിച്ചു പുരാരി
ധന്യയാം പാൎവ്വതിയോടുരചെയ്തു:"

"എന്നെയനുസരിച്ചീടുക ബാലേ
ഇന്നു തുടങ്ങി ഞാൻ നിന്നുടെ ദാസൻ"
അച്ഛനറിഞ്ഞിട്ടു വേണമിതെന്നു
ഇച്ഛയിവൾക്കെന്നു ദേവനറിഞ്ഞു
സപ്തമുനികളെയോർത്തു വരുത്തി
ചിത്തഗതമവരോടരുൾചെയ്തു
പാർവ്വതിയെ മമ നൽകണമെന്നു
പർവ്വതനാഥനെക്കണ്ടുരചെയ്യിൻ
എന്നതു കേട്ടവരാശു ഗമിച്ചു
ചെന്നു ഹിമവാനെക്കണ്ടു പറഞ്ഞു
വേളിയും നിശ്ചയിച്ചവരോടു പോന്നു
കേളിയും നാളെപ്പരന്നിതു പാരിൽ
വിഷ്ണു, വിരിഞ്ചനും, മാമുനിമാരും,
ജിഷ്ണുമുഖാമരവൃന്ദവുമെല്ലാം
ലോകൈകനാഥന്റെ വേളി ശ്രമിപ്പാൻ
ശ്രീകൈലാസത്തിങ്കൽ ചെന്നിതു വേഗാൽ
കാലാരി, വേളിക്കു കോടികൾ കൂട്ടി
കോലാഹലത്തോടു യാത്രതുടങ്ങി.
തുംഗാനുഭാവനാമദ്രികുലേശൻ
മംഗലകർമ്മങ്ങളുമേ തുടങ്ങി.
ശങ്കരൻ ചെന്നകംപുക്കൊരുനേരം
മങ്കമാരാദരാൽ വന്നെതിരേററു.
സ്നാനവും മററുള്ള കർമ്മവുമെല്ലാം
ഊനംവരാതെ കഴിച്ചു പുരാരി.
പർവ്വതരാജനും, പൊന്നണിയിച്ചു
പാർവ്വതീദേവിയെദ്ദാനം നൽകി.

ചന്ദ്രകലാധരൻ ചാരുമുഹൂൎത്തത്തെ
കന്നിമകളുടെ പാണി പിടിച്ചു
കൈലാസമുൾപ്പുക്കു പാൎവ്വതിയോടും
ലീലാനുകൂലം സുഖിച്ചു വസിച്ചു.
ഇക്കഥ ചൊല്ലുന്ന ദമ്പതിമാൎക്കു
വിഘ്നം വരാതൊരു വല്ലഭനുണ്ടാം.

---

# വസ്ത്രാപഹരണം.

ഓടും മൃഗങ്ങളെ എന്നപോലെ

നിൎമ്മല, ഹരിചരിതത്തെപ്പറഞ്ഞാലും,
നിൎമ്മല വാചനാം സംവാദമാകും.
'എന്നാൽ പറഞ്ഞീടാമെന്നാലാകുംവണ്ണം'
എന്നാളന്നേരം പൈങ്കിളിയും.
നല്ലാൎമണിമാരേ, നെല്ലുവായപ്പന്റെ
നല്ല കഥയിതു കേട്ടുകൊൾവിൻ:—
നന്ദനാം ഗോപന്റെ നന്ദനനായിട്ടാ-
നന്ദസ്വരൂപൻ മുകുന്ദൻ പണ്ടു്
വൃന്ദാവനേ പശുവൃന്ദാവനം ചെയ്തു
വൃന്ദാരകാൎച്ചിതൻ വാഴുംകാലം
ആയകുമാരിമാരായതലോചന-
നായ കടൽവൎണ്ണൻ കാന്തനാവാൻ
കാൎത്തികയിൽ വ്രതം കൈക്കൊണ്ടീടുന്ന
കാത്യായനിതന്നെസ്സേവിപ്പാനായ്
കാളിന്ദിയിൽച്ചെന്നു കാലേ കുളിച്ചുടൻ

കാളിചാരണങ്ങളാം ചിന്തിച്ചുള്ളിൽ
വല്ലാത്മജയെന്നിയേ വല്ലവിമാർ ശിവ-
വല്ലഭതന്നുടെ പൂജചെയ്തു
ഉടയഴിച്ചുവെച്ചാടൽ കൂടാതെ നീ-
രാടികളിച്ചങ്ങു നീന്തുന്നേരം
വാരിജാക്ഷൻ ദയാവാരിധി വസ്ത്രങ്ങൾ
വാരിക്കൊണ്ടാലിൻമുകളിലേറി.
മന്ദമതുകണ്ടു മന്ദാക്ഷം പൂണ്ടവർ
മന്ദമതികളായ് ചൊന്നാരേവം:
* "കരുമുകിൽവർണ്ണ, നീ കരുതൊല്ലേ ചാപലം
കരുണാംബുധേ, കൃഷ്ണ, കൂറ തായോ
അരയോളം നീരിൽനിന്നരയാലില പോലെ
അരവിന്ദനാഭ, നീ ഉള്ളിളക്കൊല്ലേ"
അരുമയോടന്നേരമരുൾചെയ്തു മാധവൻ
അരുണാധരിമാരോടാത്തമോദം:
"കരയാതെ നീരിൽനിന്നു കരയേറി വന്നിങ്ങു
കരമാറു കാട്ടുകിൽ കൂറ നൽകാം
തരമേലേ വരാതെ തരമിതു ഞാനൊന്നു
തരുണിമാരേ, നിങ്ങൾ മോഹിക്കേണ്ട!
കരയേണ്ട രാധേ, നീ; കരഭോരു, വന്നാലും
കരയുള്ളതല്ലയോ നിന്റെ വസ്ത്രം?
കളവാണി, കാലത്തെക്കളയാതെ വന്നാകിൽ
കളവല്ല നീളെ, നിൻചേല നൽകാം.
കമനീയരൂപിണി കലഭാഷിണി, ധീമതി നീ
കമനി വലയേണ്ട മിത്രവിന്ദേ!"

* അല്പം ദ്രുതഗതിയിൽ മട്ട്

# സീതാസ്വയംവരം.

നാലുവൃത്തം

കളമൊഴി എന്നപോലെ

1. അരികിൽ വരികാദരാമൽപൈങ്കിളി, നീ
അരനിമിഷം കാലം കളഞ്ഞിടാതെ
അരുമയോടെ സീതാസ്വയംവരത്തെ
അരുണമുഖി, ചൊൽകെന്നു കേട്ടനേരം
അഖിലപതി തെല്ലുവായിൽ മാധവനെ
അകതളിരിലോൎത്തു പറഞ്ഞാളല്ലൊ:
അരികൾകുലകാലൻ ദശരഥനാം
അരചർമണി വാണാനയോദ്ധ്യതന്നിൽ
അവനു സുതനായിപ്പണ്ടംബുജാക്ഷൻ
അവതരണം ചെയ്തിതു രാമനായി.
അവരജരും മൂവ്വരുളവായ്‌വന്നു.
അവരോടൊരുമിച്ചു വളരുംകാലം,
അവിടെയൊരുനാൾ വന്നു വിശ്വാമിത്രൻ
അവനിപതിവീരനെക്കണ്ടു ചൊല്ലി
അനുപമനാം രാമകുമാരനേയും
അനുജനേയും കൂട്ടിക്കൊണ്ടങ്ങുപോയി
അടവിയിലുൾപ്പുക്കപ്പോൾ താടകയെ
അടർപൊരുതു രാഘവൻ കൊന്നശേഷം
അഴകിനോടു സിദ്ധാശ്രമവും പുക്കു
അഴലൊഴിയുമാറു തുടങ്ങി യാഗം

ഭാരതകാമന്ദിരം എന്നപോലെ

2. ആശരന്മാരതുദാരം
ആശകളും നടുങ്ങുംവണ്ണം
ആശു വന്നതാതവേഷം
ആകുലം കൂടാതെ ചെയ്തു
ആശുഗങ്ങളെയ്തവരെ
ആശു കൊലചെയ്തു രാമൻ
ആശരസ്ത്രോത്തവണ്ണം കാര്യം
ആചരിച്ചു കൌശികനും
ആശയം തെളിഞ്ഞവരെ
ആശിർവ്വാദങ്ങളും ചെയ്തു
ആർത്തി തീർത്തു മിഥിലയ്ക്കു
ആത്തമോദം പോരുന്നേരം
ആരും കാണാതൊരു കല്ലായ്
ആരാൽ മേവുന്നഹല്യതൻ
ആടൽ തീർത്തനുഗ്രഹിച്ചു
ആദരാൽ മിഥില പുക്കു
ആയവരെക്കണ്ടനേരം
ആയവണ്ണം ജനകനും
ആമോദേന സൽക്കരിച്ചു
ആമയമകന്നു ചൊന്നാൻ

---

3. എന്നിട്ടിനിമേലിൽ സൌഖ്യം ജനിച്ചീടും നൂനം
ഇഹലോകവാതെഴുന്നള്ളി അതുമൂലം മമ ജന്മം
മഹാമുനികുലമൌലേ, സഫലമായ്വന്നു

ഇവിടെ നിന്നരികിൽ നിൽക്കും ഭുവനസുന്ദരന്മാർ
ഇവരിരുവരുമാരെന്നറിവാനാഗ്രഹം ഉണ്ട്
അവനീശൻ പറഞ്ഞപ്പോൾ അനുമോദം ചെയ്തു മുനിയും:
ഇനകുലജന്മാരിവർ ദശരഥസുതന്മാർ
ഇവനു രാമനെന്നു പേർ അനുജൻ ലക്ഷ്മണനിവൻ
ഇവർക്കുണ്ടൊരഭിലാഷം അതു കേൾക്ക നൃപതേ!
ഇന്ദുചൂഡന്റെ നല്ല വില്ലിതു കാണ്മാൻ
ഇന്നുള്ളിൽക്കൗതുകമുണ്ടതു നീ കാട്ടുക വേഗം
എന്നു മാമുനി വാചാ വരുത്തി വിൽഭൂപൻ
ഇതല്ലോ കണ്ടാലും പശുപതിയുടെ ചാപം
ഇതു, രഘുപതി താൻ മുറിച്ചുവെങ്കിൽ [യ്ത്തീർന്നിടും
ഇവൻ മമ സുതയാം ജാനകിതന്റെ പതിയാ
ഇതി നൃപവചനം കേട്ടു മതിമാൻ രാഘവനും
ഇതരനൃപതികളാലസാദ്ധ്യമാം വില്ലെടുത്തു
അതിവേഗം കുലച്ചാശു മുറിച്ചു രാഘവനും
ഇടിവെട്ടുംപോലെ ചാപമൊടിഞ്ഞൊരു നാദം
ഇടരോടെ നരപതിവരന്മാർ കേട്ടവരെല്ലാം
നടുങ്ങി നാണവും കെട്ടു തെളിഞ്ഞു മൈഥിലിയും.

---

4. * ഈശൻ തന്റെ വിൽമുറിച്ച രാമചന്ദ്രൻ പാരം
ഇയലും കാന്തിയോടും തത്ര നിൽക്കുന്നേരം
ഈടാർന്നിടും സീതയെച്ചമയിപ്പിച്ചു ചാരം
ഇടകലർന്ന സഖിമാർ മെല്ലെക്കൊണ്ടുചെന്നു
ഈരേഴുലകുടയോനാം രാമൻതന്റെ തോളിൽ
ഇരുളൊത്തകുഴലി സീത മാലയിട്ടു

* മാതൃക അറിഞ്ഞില്ല.

ഈ വൃത്താന്തം ദൂതന്മാർ ചെന്നങ്ങു ചൊല്ലിക്കേട്ടു
ഉളകം സേനയോടും ബന്ധുജനങ്ങളോടും
ഈരഞ്ചുരഥനാം ഭൂപൻ താനും വന്നു മേളം
ഇരുവരോടും ഗുരുവാകും വസിഷ്ഠനോടും.
ഈഷലകന്നാശു നല്ലനേരംകൊണ്ടു തന്നെ
ഇളമാൻമിഴി മൈഥിലിയെ വേട്ടു രാമൻ
ഈവണ്ണം ജനകൻ തന്റെ പുത്രിമാരെ മൂവർ
ഇളയകുമാരന്മാരും വിവാഹം ചെയ്തു
ഈഹിതം സാധിച്ചെല്ലാരുംകൂടിപ്പോകുന്നേരം
ഇടയിൽ വന്ന ഭാർഗ്ഗവനേയും ജയിച്ചു
ഈശ്വരൻ താനുത്തമനയോദ്ധ്യ പൂക്കു പിന്നെ
ഇരവു പകൽ സീതയോടും സുഖമാസ്സാണു. [ കർ
ഈവൃത്താന്തം ചൊല്ലിച്ചപ്പൈങ്കിളിയും പോയി ലോ
ഇതിനുള്ള പിഴയെല്ലാം പൊറുത്തുകൊൾക.

---

## ഗജേന്ദ്രമോക്ഷം.

നാലുവൃത്തം.

---

ശുകപുരി എന്നപോലെ

1. കമലാക്ഷൻ തെല്ലുവായിലമരുന്ന വാസുദേവൻ
കമലാകാമുകനെന്നെയനിശവോടെ കാത്തീടേണം
ധരണീമണ്ഡലംതന്നിൽ പെരുകിയ കീർത്തിയോടും
ഒരു നൃപനുളവായി നിരുപമനിന്ദ്രദ്യുമ്നൻ.
മുരവൈരിഭഗവാന്റെ ചരണപങ്കജങ്ങളിൽ
പരിചോടെ ഭക്തി പാരമരചനുണ്ടായി വന്നു.

അലസത വെടിഞ്ഞവൻ മലയമാമല പൂകി
ജലജലോചനൻതന്നെ നലമോടെ സേവ ചെയ്തു.
നയനങ്ങളടച്ചാശു നിയമതൽപരനായി
നയശാലി ഹരിപാദദ്വയമുള്ളിലുറപ്പിച്ചു
മരുവുന്ന കാലത്തിങ്കലൊരുദിനമഗസ്ത്യനും
നരപതിവരൻതന്റെ അരികിലെഴുന്നള്ളി.
മനുജപുംഗവനപ്പോഴും മുനി വന്നതറിഞ്ഞീല
ദനുജവൈരിയെത്തന്റെ മനസി ചേർത്തിരിക്കയാൽ.
കലശസംഭവൻ കോപം കലർന്നു ഭൂപനെ നോക്കി
'കരിവരനാക' നീയെന്നരുളിച്ചെയ്തെഴുന്നള്ളി.

---

ഘോരകാനനേ വിഭോ എന്നപോലെ.

2. താപസന്റെ ശാപംകൊണ്ടു
ഭൂപതിയുമാനയായി.
താപമൊട്ടുമുണ്ടായില്ല
ശ്രീപതികടാക്ഷത്താലേ.
കേടററ പിടികളോടും
കൂടി ത്രികൂടാചലത്തിൽ
ക്രീഡിച്ചു നടക്കുംകാലം
ചൂടു കൊണ്ടൊരു ദിവസം
അത്തൽ പൂണ്ടു കൂട്ടത്തോടേ
സത്വരമൊരു സരസ്സിൽ
വേഗമോടും ചെന്നിറങ്ങി
മത്തനായ് കളിക്കുന്നേരം
ദേവഗന്ധർവ്വൻ ഹൂഹൂ
ദേവലന്റെ ശാപംകൊണ്ടു
ദിവ്യമായ പൊയ്കതന്നിൽ

മേവുന്ന മുതലയായി.
ശങ്ക കൂടാതെയവനും
ഉഗ്രകൃതിയോടാശു വന്നു
വങ്കരിവരന്റെയ
പിങ്കാലിന്മേൽ പിടിപെട്ടു.
ആയിരത്താണ്ടവർതമ്മിൽ
ആയവണ്ണം യുദ്ധം ചെയ്തു
കായവും മെലിഞ്ഞു മതി
പേയമായ ഗർവ്വമൊഴിഞ്ഞിതപ്പോൾ
ജ്ഞാനമെല്ലാമുണ്ടായി
മനമുള്ളിലുണർന്നപ്പോൾ
ആനന്ദസ്വരൂപൻ തന്നെ
ധ്യാനംചെയ്തു ഭക്തിയോടെ.

---

മൌലിജ ഗോപിമാർ എന്നപോലെ.

൩. തുമ്പിക്കരംകൊണ്ടു താമരയെല്ലാം
അമ്പോടുവത്താനണച്ചുചെയ്തു
കമ്പം കളഞ്ഞു താൻ പണ്ടു ഭജിച്ച
തമ്പുരാൻതന്നെ സ്തുതിച്ചുതുടങ്ങി:
"ഈരേഴുപാരിനും കാരണമായി
പൂരം വിളങ്ങുന്ന നിശ്ചലരൂപ!
പാരം പരാപരനാകിയൊരെന്നെ
പാരാതെ വന്നു കടാക്ഷിക വേഗം!
വിഷ്ണുള, നിർഗ്ഗുണ, നിർമ്മലമൂർത്തെ,
ദുഃഖവിനാശന, പാഹി കൃപാലോ.
നക്രം വലിച്ചെന്നെ നീരിലിടാതിം

മുക്ഷന്നതിന്നുടനെ മുക്തിതരേണം!”
മൂർത്തിവിശേഷമൊഴിച്ചവനാം
കീർത്തനം ചെയ്യുതു കേട്ടൊരു നേരം
ഇസ്തുതി നമ്മെയല്ലെന്നു നിനച്ചു
മൃത്യുഞ്ജയാദികൾ വന്നതുമില്ല
സർവ്വസ്വരൂപനാം സാരസനേത്രൻ
സർവ്വജഗന്മയൻ സജ്ജനസാദ്ധ്യൻ
ദർവ്വീകരാശനൻ തന്മുകളേറി
ചൊവ്വോടെഴുന്നള്ളി തത്ര മുകുന്ദൻ.

---

കൊഞ്ചിത്തേവി പിന്നപോലെ.

4. പുഷ്ക്കരേക്ഷണനാകരിന്ദ്രനെ
തൃക്കൈകൊണ്ടു പിടിച്ചയർത്തി
വിക്രമമുള്ള നക്രത്തെത്തന്റെ
ചക്രംകൊണ്ടു വധിച്ചനേരം
ശാപം കൈവിട്ടു ഗന്ധർവ്വൻ തന്റെ
രൂപം കൈക്കൊണ്ടു കുപ്പിട്ടുപ്പോയി.
വാരണേന്ദ്രനും വാരിജാക്ഷന്റെ
സാരൂപ്യം വന്നിതപ്പോൾത്തന്നെ.
പൊന്മയമായ വളകടവും
വെണ്മണി തൊഴുമാനവും
ശംഖ ചക്ര ഗദാംബുജങ്ങളാൽ
അങ്കിതങ്ങളാം കൈകൾ നാലും
പീതവസ്ത്രവും പൂണ്ടു ശോഭിച്ചു;
പൂതമാനസനിന്ദ്രദ്യുമ്നൻ
കൊണ്ടൽവർണ്ണനെക്കണ്ടു കൌതുകം
പൂണ്ടു, കൊണ്ടാടിക്കുപ്പിനിന്നു

ഇന്ദ്രദൃക്കേ, നീയെന്നരികെ വാ
എന്നും വാഴ്ക നീ സാന്ദ്രമോദം
നിന്നേയും പുനരെന്നേയുമുള്ളിൽ
നന്നായോൎത്തുടനിച്ചരിതവും
നിത്യവും പുലർകാലെ ചൊല്ലുകിൽ
മൂകനാമവനെന്ന ന്യൂനം
ഇത്തരമരുൾചെയ്തു മാധവ-
നുത്തമനായ ഭൂപനോടും
ചെന്നു വൈകുണ്ഠമന്ദിരംതന്നിൽ
വാണരുളി മുകുന്ദനും പിന്നെ.
  ഇങ്ങനെ ചൊല്ലും മൈക്കണ്ണിമാൎക്കു്
സൌഖ്യമെല്ലാമേൽ വൎദ്ധിച്ചീടും.

---

## ശാകുന്തളം.

എട്ടുവൃത്തം.

---

1. മധുരമൊഴി ശാരികേ, വന്നാലും നീ
മധു, ഗുളവും, പാലും പഴവും നൽകാം
മനുജപതി ദുഷ്യന്തനായ വീരൻ
മുനിസുതയായിട്ടും ശകുന്തളയെ
കനിവിനൊടു ഗാന്ധൎവ്വമായി വേട്ട
കഥ പറക വേണം നീയെന്നോടിപ്പോൾ.
വിരവൊടതു കേട്ടു കിളികിടാവും
ഗുരുചരണം ചിന്തിച്ചു ഭക്തിയോടെ
കരുണ കലൎന്നീടുന്ന തെല്ലുവായിൽ

കരിമുകിൽവൎണ്ണൻതന്നെക്കൈവണങ്ങി
കരിവദന,ഭാരതികൃഷ്ണന്മാരെ
കരളിലുറപ്പിച്ചു പറഞ്ഞാലല്ലോ.
പുകഴും പെരിയ സോമകുലത്തിൽപ്പണ്ടു്
പ്രകൃതിഗുണശീലരത്നങ്ങളോടും
പുരുഷമണി ദുഷ്യന്തനെന്ന പേരായ്
ഒരു ധരണീനായകനരുളുന്നു
അഴകോടവൻ പാരിൽ പ്രജകൾക്കെല്ലാം
അഴലൊഴിച്ചന്നു പരിപാലിച്ചു
സചിവ,പരിചാരകവൃന്ദത്തോടും
ശുചിതരകീർത്ത്യാ വസിച്ചകാലം
ഒരു ദിവസം നായാട്ടിന്നായിക്കൊണ്ടു്
പെരിയ രഥം തന്നിൽക്കയറി ഭൂപൻ
കരമതിലമ്പും നല്ല വില്ലുമായി
കരി തുരഗ കാലാൾപ്പടകളോടും
വലകളോടും വേടന്മാർ നായ്ക്കളോടും
മലയിലകം പുക്കുടൻ കാടിളക്കി
കരടി, പുലി, പന്നികൾ, സിംഹങ്ങളും,
കരി, കടമാനും, നല്ല കാട്ടുപോത്തും
അടവികളിൽനിന്നു പുറപ്പെട്ടപ്പോൾ
ഝടിതി കൊലചെയ്തു ശരങ്ങളാലെ.

---

2. ഓടും മൃഗങ്ങളെത്തേടി നരപതി
കാടകം പുക്കൊരു നേരത്തിങ്കൽ
പേടിച്ചൊരു മൃഗം ചാടിക്കുതിച്ചോടി
കൂടെ നൃപതിയും കൂടി പിമ്പെ

മണ്ടുന്ന മാനിനെക്കണ്ടു കണ്ടെത്തുക
കണ്ണോതെ കൈവിട്ടടുത്തു വേഗാൽ
തേരതി വേഗത്തിൽ പാരം ദ്രുതമോടിച്ചു
ദൂരത്തൊരുദിക്കിൽ ചെന്നു ചാടി
സേനയും കൂടാതെ താനേ ഹിമവാന്റെ
സാനുപ്രദേശം പ്രവേശിച്ചപ്പോൾ
ദാഹം മുഴുക്കയാൽ തണ്ണീർ തിരഞ്ഞപ്പോൾ
മോഹനമാമൊരു മുന്നിൽക്കണ്ടു
കണ്വമുനിയുടെ പുണ്യാശ്രമസ്ഥലം
കണ്ണിനു കൗതുകമുണ്ടാം കണ്ടാൽ
മാലിനിയാം നദീകൂല മനോഹരേ
മൂല ഫല കന്ദാദി പൂർണ്ണം
നാലു വേദങ്ങളുമാറു ശാസ്ത്രങ്ങളും
നാലുപാംഗങ്ങളും പാഠവങ്ങളും
എല്ലാം ഗ്രഹിച്ചോരു നല്ല മുനിജനം
കല്യാണമോടെ വസിക്കും ദേശം
ഹോമധൂമങ്ങളും സാമഗാനങ്ങളും
നാമസങ്കീർത്തനഘോഷങ്ങളും
ശീലഗുണമതി ശാലികളാമൃഷി
ബാലകന്മാരുടെ ലീലകളും
കണ്ടു കണ്ടാനന്ദം പൂണ്ടു മഹീപതി
കൊണ്ടാടിയാശ്രമം തന്നിൽ പുക്കു
പർണ്ണശാലക്കുള്ളിൽ ചെന്നു കടന്നു
നിന്നപ്പോളാരെയും കാണായ്കയാൽ
“ആരുള്ളതിപ്പർണ്ണശാലയി”ലെന്നതി-
ഗൗരവത്തോടൊന്നു ചോദിച്ചപ്പോൾ

ലക്ഷണയുക്തമാം വാക്കു കേട്ടനേരം
ലക്ഷ്മീസമാനമാം രൂപത്തോടും
മിന്നൽക്കൊടി പോലെ മിന്നുന്ന കന്യക
തന്വംഗിതാനുമവിടെ വന്നു.
മന്നവനെക്കണ്ടു മന്ദാക്ഷമുൾക്കൊണ്ടു
മന്ദേതരമവൾ സൽക്കരിച്ചു.
ആരു ഭവാനെന്നു ചോദിച്ചു നേരത്തു
നാരീമണിയോടവനും ചൊന്നാൻ:

---

കാമകേശീം. 'ഏന്നപോലെ

3. "സോമവംശത്തിലുള്ള നൃപതി ഞാൻ
നാമം ദുഷ്യന്തനെന്നല്ലൊ.
കാമിനിമണേ, കാനനം പുക്കു ഞാൻ
സാമോദം നായാട്ടിന്നായി
കണ്വമാമുനിതൻപാദപങ്കജം
കാണ്മാനിവിടെയ്ക്കു വന്നു.
താപസോത്തമനെങ്ങോട്ടെഴുന്നള്ളി
താപമകന്നരുൾചെയ്ക."
ഇത്ഥം ഭൂപതി ചൊന്നതു കേട്ടവൾ
ഉത്തരമായുരചെയ്തു:
"കാട്ടുനികളുറപ്പാനായ്പോയിതു
കാശ്യപനെന്നറിഞ്ഞാലും
ചൊവ്വ പാർത്താലിവിടെയ്ക്കെഴുന്നള്ളും
കുറമാറീടും മുന്നിൻ
രണ്ടു നാഴിക താമസിച്ചീടുക
കണ്ടുപോകണമെന്നാകിൽ."

ഇങ്ങിനെ ചൊല്ലിനില്ക്കുമവളുടെ
അംഗസൌന്ദൎയ്യങ്ങൾ കണ്ടു
ചൂതബാണന്റെ ബാണങ്ങളേല്ക്കയാൽ
ചേതസി ചിന്തിച്ചാനേവം:
ഇത്രനല്ലൊരു കന്യകയില്ലല്ലൊ
ഈ ത്രിഭുവനത്തിലെങ്ങും
ആഭരണങ്ങളില്ലിവൾക്കെങ്കിലും
ആഭയ്ക്കൊരു കുറവില്ല.
ഉത്തരീയവുമമ്പാട്ടുടുത്തതും
സത്യം മരവുരിയല്ലൊ
ഭംഗിയുണ്ടതുകൊണ്ടിവൾക്കൊരു
ഭംഗം പ്രകാരത്തിന്നില്ല.
വൎച്ചസ്സുണ്ടു വപുസ്സിന്നൊന്നാകിലൊ
വൈച്ച്യയില്ലാതെയില്ലെന്നും
തിങ്കൾക്കെത്രതാനാകാതമല്ലയൊ
തങ്കലുള്ളൊരു കളങ്കം.
ചാരുസുന്ദരിയാമിവളെക്കണ്ടു
പാരം വളരുന്നു മോഹം
ചൊല്ലരുതാത്ത ചെൽക്കണ്ണിമാർകളിൽ
ചെല്ലുമാറില്ലെന്റെ ചിത്തം
കന്നൽനേർമിഴിയാകുമിവൾ മുനി-
കന്യകയല്ലെന്നു നൂനം
വല്ലതെന്നാലും വൃത്താന്തം ചോദിച്ചാൽ
എല്ലാമറിഞ്ഞിടാമല്ലൊ
എന്നുറച്ചുടനിന്ദുകുലാധിപർ
സുന്ദരിയോടുരചെയ്തു:

---

4. "കല്യാണി കല്യാണി, ചൊല്ലു നീയാരെന്നും
കല്യേ, നീയാരുടയ പുത്രിയെന്നും
നിസ്തുലമെനിക്കുള്ളിൽ മന്മഥവിവശത
മേന്മേൽ വന്നുദിക്കുന്നു നിർമ്മലാംഗി"
കന്യക യതുകേട്ടുത്തരംചെയ്തു:
"കണ്വമാമുനിയുടെ സുതയല്ലൊ ഞാൻ
മന്നവ, ശകുന്തളയെന്നു പേരെനിക്കെടോ
എന്നിലാഗ്രഹം, തവ നന്നല്ലതും
താപസതരുണിയെ ഭൂപൻ കൈക്കൊള്ളാമോ?
പാപമുണ്ടതിലെന്നറിയുന്നില്ലേ"
ഇത്തരമുരചെയ്യുന്ന തന്വംഗിയോടുത്ത-
രുത്തരം ഭൂപകുലോത്തമനും ചൊന്നാൻ
"നിത്യബ്രഹ്മചാരിയാമത്തമുനിയുടെ
പുത്രിനീയെന്നു ചൊന്നതസത്യമത്രെ
നാരിമാർതിലകമേ, നേരുരചെയ്താലും നീ"
സാരസാക്ഷിയുമതു കേട്ടു ചൊന്നാൾ:
"മാമുനി ചൊല്ലിക്കേട്ട മൽകചരിതം ഞാൻ
കോമളാകൃതേ, മുന്നമതും ചൊല്ലീടാം:
വിശ്വവിശ്രുതനായ വിശ്വാമിത്രനും പണ്ട്
നിശ്ചലമനസ്സോടെ തപസ്സുചെയ്തു.
ഇന്ദ്രനും ഭയംപൂണ്ടു കന്ദർപ്പാദികളോടും
സുന്ദരി മേനകയെപ്പറഞ്ഞയച്ചു.
മേനകാരൂപം കണ്ടു മൗനിയാം വിശ്വാമിത്രൻ
മാനസമഴിഞ്ഞവളോടു ചേർന്നു
ഒട്ടു നാൾ കഴിഞ്ഞപ്പോൾ മട്ടോലുംമൊഴിയെയകെ
വിട്ടുപോയിതു പിന്നെത്തപസ്സിന്നായി

ഗർഭമുണ്ടായ്വന്നിതപ്സരസ്ത്രീയാമവ-
ളിപ്രദേശേ വന്നപ്പോളെന്നെപ്പെറു
കൌശികബീജത്തിനു നാശമില്ലെന്നുറച്ചു
പേരമാംഗിയുമെന്നെ വെടിഞ്ഞു പോയാൾ
അമ്മയും പിരിഞ്ഞു ഞാനിമ്മഹീതലം തന്നിൽ
നന്മലകടിയാതെ കിടക്കുന്നേരം
പക്ഷികളെടുത്തന്നു തൽക്ഷണം കൃപയോടെ
രക്ഷിപ്പാൻ മുനിയുടെ കയ്യിൽ നൽകി.
ശകുന്തങ്ങളെടുത്തന്നു വളർപ്പാനായ്ക്കൊടുക്കയാൽ
ശകുന്തളയെന്നു മുനി പേരുമിട്ടു
പരിചോടെ വളർത്തു പരമാർത്ഥമിതെ"ന്നവൾ
പറഞ്ഞപ്പോളതിതെളിഞ്ഞു ഭൂപതിയും ചൊന്നാൻ:
"അനഘ മേനകതന്റെ തനയ നീയതും ഭേദം
മനുജനാരിമാരിലും പ്രിയമുണ്ടാകയാൽ
എന്നിലിന്നി രമണിയായിരിക്ക നീ മടിയാതെ
മുനിക്കുമനുമതമായ്വരും ദൃഢം
വിവാഹങ്ങളിൽ പലവിധം വിധിച്ചിട്ടുണ്ടവറ്റിൽവെ-
ച്ചുവന്നിതാഹന്ത മുഖ്യം ഗാന്ധർവ്വം പോൽ
അതു നീ സമ്മതിക്കേണം മതിമുഖി മടിക്കൊല്ല"
മതിമാനാം നൃപനേവം പറഞ്ഞനേരം,
മുഴുത്ത ലജ്ജയാലവൾ മുഖം താഴ്ത്തിയുരചെയ്തു:
"വിഷമമുണ്ടതിനു ചൊല്ലു പറയാം.
എന്നിലു നന്ദനനായിജ്ജനിക്കും ബാലകനെ മേ—
ദിനിക്കു നായകനാക്കി വാഴിക്കേണം"
"അതു ചെയ്തിടുവൻ ഞാ"നെന്നവളോടു സമയംചെ-
യ്തുകുലവിക്രമൻ പാണിഗ്രഹണം ചെയ്തു

കണ്ടാലെത്രയും എന്നപോലെ.

5. ദുഷ്യന്തൻ ശകുന്തളയാം കാന്തയോടുംകൂടി
ദോഷമെന്നിയെ രമിച്ചു മോദത്തോടെ
ഗർഭവുമുണ്ടായി വന്നിതപ്പോൾത്തന്നെ പിന്നെ
സുഭ്രുവാമവളോടു പറഞ്ഞു ഭൂപൻ
"സേനയോടുംകൂടി നിന്നെക്കൊണ്ടുപോവാനായി
താനിന്നി, ഞാൻ വന്നിടുവൻ വൈകിടാതെ
താപസേന്ദ്രനാകും നിന്റെ താതനോടും കണ്ടു
താമസംകൂടാതെ കൊണ്ടുപോകുന്നുണ്ടു്"
ഇത്ഥമവളോടു യാത്രയും പറഞ്ഞു തന്റെ
പത്തനത്തിൽ പുക്കിരുന്നു പാർത്ഥിവനും.
രാജീവനയനയാം ശകുന്തളയും ചിത്തേ
രാജാവിനെച്ചിന്തിച്ചാശ്രമത്തിൽ വാണു
കണ്വനാം മുനീന്ദ്രൻതാനും വന്നതപ്പോൾ തത്ര
കണ്ടു ഭീതിപൂണ്ടവളും നിന്നാളല്ലോ.
ദിവ്യലോചനംകൊണ്ടു വിശേഷമെല്ലാം കണ്ടു
ഭവ്യനാം മുനിവരനരുളിച്ചെയ്തു
"പൈതലേ, നീ പേടിക്കേണ്ട ചാരുശീലേ, ബാലേ
ചെയ്തതെല്ലാം നല്ലതെന്നറിഞ്ഞുപക്ഷം
ശാന്തനാം ദുഷ്യന്തൻ നിന്റെ കാന്തനെന്നു മുന്നം
ചിന്തിച്ചിരുന്നതും ദൈവം സാധിപ്പിച്ചു.
ഇത്രിഭുവനത്തിങ്കൽ പ്രസിദ്ധനായിട്ടൊരു
പുത്രനുമുണ്ടായ്വരും നിനക്കു ബാലേ"
താതന്റെ വചനം കേട്ടു മോദത്തോടെ വാണു
ചേതോമോഹനാംഗിയാം ശകുന്തളയും
ഗർഭവും തികഞ്ഞവൾ പ്രസവിച്ചപ്പോൾ നല്ലൊ-

രക്ഷകനുമുണ്ടായി വളൎന്നുമെല്ലൊ
ഭൂപതിയും ഭാൎയ്യയെ മറന്നുപോയി മാന-
താപവും മറച്ചവളും വാണാളല്ലൊ.

---

6. മതിമാനാകിയ കാശ്യപനൊരുനാൾ
മതിമുഖിയാം മകളോടുരചെയ്തു
“ഉല്പലവിലോചനമാൎന്നിടുമോമലെ
വല്ലഭനീശ്വരനെന്നറിയേണം
കണ്വനെ വേറിട്ടിവിടെയിരുന്നാൽ
പ്രണയമവനു കുറഞ്ഞിടുമല്ലൊ.
എന്നതുകൊണ്ടിനി നീ തവ രമണൻ
തന്നുടെ സവിധേ നന്ദനനോടും
പോക മടിയ്ക്കരുതെന്നുടെ ശിഷ്യക-
ളാകിലമെന്നിയെ തുണയായില്ലാരും”
ജനകൻ തന്നുടെ വചനമിതിങ്ങിനെ
വിനയമിയന്ന ശകുന്തള കേട്ടു
പതിയാം നരകുലപതിയെക്കാണ്മാൻ
കൊതി പെരുത്തുണ്ടെന്നാകിലുമിപ്പോൾ
കനിവേറും നിജ താതനെയും മുനി-
കന്യകളാം സഖികളെയുമശേഷം
വിരവൊടു വേൎപിരിയുന്നതു ചിന്ത
കരുതുകയാലതിഖിന്നതയോടും
പോവതിനായവൾ മാമുനിതന്നുടെ
ഭാവമറിഞ്ഞു വണങ്ങിയനേരം
കണ്ണീരവിരതമൊഴുകിയവൾക്കും
കണ്വനുമധികം കരുണാ കലൎന്നു

മട്ടൊഴിയാളെയുമുണ്ണിയെയും നിജ
മടിയിലിരുത്തിയനുഗ്രഹമേകി
അനുനയവാക്കുകൾ ചൊല്ലി മുനീന്ദ്രൻ
അനുസരണം ചെയ്യുമ്പോടയച്ചു
സുതനോടും മുനിശിഷ്യകളോടും
സുതനു ശകുന്തള യാത്രതുടങ്ങി
പലപല നാടും മലയൊടു തോടും
ചില പുഴയും പുനരാശു കടന്നു
ഭൂപതിതിലകൻ തൻപുരിതന്നുടെ
ഗോപുര സീമനി ചെന്നൊരനന്തരം
മാമുനിശിഷ്യകളവളൊടു ചൊന്നാർ
"സോമകലാധിപ പുരമിതു കാൺക
സഭയിലതല്ലോ നിന്നുടെ രമണൻ
സുഭഗശരീരൻ വാണിടുന്നു
പുത്രനുമായിട്ടവിടെച്ചെന്നി
ഭർത്തൃസമീപേ സുഖമൊടു വാഴ്ക
ഞങ്ങളിനിപ്പോകുന്നിതു ഭദ്ര
മംഗലമസ്തു നിനക്കു മനോജ്ഞേ"
ഇത്തരമുരചെയ്താശു നടന്നവ-
രുത്തമമാശ്രമമഴകൊടു പൂകാർ

7. ബാലിക ശകുന്തളതാൻ
ബാലനോടും കൂടിച്ചെന്നു
ഭൂലോകപതിസമീപേ
നീലവേണി നിന്നനന്തരം
ശ്രീപതിസമാനനാകും
ഭൂപതി ദുഷ്യന്തൻ ചൊന്നാൻ

"താപസി നീയെങ്ങുനിന്നു വന്നിടുന്നതും"
മന്നവൻെറ വാക്കുകേട്ടു
തന്വംഗിയും ചൊന്നാളേവം
"എന്നെപ്പണ്ടു കണ്ടിട്ടുള്ള-
തിനു ഭവാൻ മറന്നിതോ"
"മുന്നം നിന്നെക്കണ്ടവാറു
മെന്നുള്ളത്തിൽ തോന്നുന്നില്ല
വന്നതിനു കാരണമെന്തെന്നുരചെയ്ക
എന്നുടെ കുമാരനിവൻ
നിന്നുടെ തനയനല്ലോ
ഇന്ദുവംശതിലകമേ,
ഇന്നിവനെക്കൈക്കൊണ്ടാലും"
"എന്നുമേ നാം തമ്മിൽപ്പണ്ടു
സുന്ദരാംഗി കണ്ടിട്ടില്ല
നന്ദനനുണ്ടായതെന്താൽ നന്നിതെത്രയും"
"കണ്വനാമെൻ താതൻ തൻെറ
പർണ്ണശാലയിങ്കലന്നു
കണ്ടു കൈപിടിച്ചതെല്ലാ-
കൊണ്ടെന്നു നിനച്ചു ചൊൽക"
വർണ്ണിയാകും കാശ്യപൻ നി-
ന്നച്ഛനെന്നു ചൊൽകയാലേ
വർണ്ണിച്ചതെല്ലാമസത്യം നിർണ്ണയം വന്നു"
"മൌനിയാകും വിശ്വാമിത്രൻ
മേനകയിലുത്പാദിച്ചു
ഞാനുണ്ടായിതെന്നെപ്പിന്നെ
ജ്ഞാനിയാം മുനി വളർത്തി"

"മേനകാതനൂജയെങ്കിൽ
മാന്യനി, നീ വേശ്യയല്ലോ
മേനിയെന്നോർത്തിടേണ്ടകുലസ്ത്രീയല്ല നീ"
"സ്വർവ്വേശ്യാസുതന്മാരായി
ദിവ്യന്മാർ പലരുണ്ടു
ഉർവ്വശീതനയനല്ലോ
സർവ്വജ്ഞൻ വസിഷ്ഠൻതാനും"
"പൂർവ്വന്മാരെക്കൊണ്ടീവണ്ണം
ദുർവ്വചനം ചൊല്ലടൊല്ല
സർവ്വം ഞാനറിഞ്ഞു നിന്റെ ധാർഷ്ട്യമതു
(നം"

"പുത്രനെക്കൊണ്ടേ പിതൃക്കൾ-
ക്കുമ്പരലോകപ്രാപ്തിയുള്ളൂ
സത്വരം തനയൻ തന്നെ
ഇത്താവ പരിഗ്രഹിക്കൂ"
"അത്രമാത്രംപോലും നാണം
ചിത്തതാരിൽ കൂടാതെ നീ
ശാസ്ത്രങ്ങൾ പറയുന്നതും ചിത്രമെത്രയും"
"വല്ലതും പറഞ്ഞിട്ടെന്നെ
വല്ലഭ നീ വെടികിലോ
ചൊല്ലുവതെൻ താതൻതന്നെ
നല്ലവണ്ണം ചിന്തിക്കേണം"
"വല്ലാതെ സഭയിൽനിന്നു
വന്യകൾ പറയുന്നാകിൽ
തല്ലുകൊള്ളുമെന്നറിക
പോക വൈകാതെ"

“നാരിമാർകുലമൗലിവണ്ണം
ഞാനുപായം ചൊല്ലാമെന്നാ
നരകഭയമില്ലാതെ
ഞാനുംകൂട ചൊല്ലീടുന്നു”
“നേരത്രെ ഞാൻ ചൊന്നതിൻപ്രകാരം
മാനതാപം കൊണ്ടു ബുദ്ധി
നേരില്ല നിനക്കു നൂനം നീരസക്കേണ്ടാ”
ഇത്തരം പറഞ്ഞും തമ്മിൽ
വിസ്മരിച്ചു നിൽക്കുന്നേരം
സത്യമായശരീരിവാ-
ക്യത്താൽ നിന്നീവണ്ണമായി
“പുത്രനെ ലഭിച്ചുകൊൾക
ഭൂപതേ, നീ പത്നിയോടും
ഉത്തമനിവനെന്നുള്ളി-
ലോർത്തുകൊൾക നീ”
പൌരവനതു കേട്ടു
പരമാനന്ദം വളർന്നു
പാരാതെ പരിഗ്രഹിച്ചു
ഭാര്യതന്നെ പുത്രനോടും
മാരനോടു തുല്യനാം കു-
മാരനു ഭരതനെന്നു
പേരുമിട്ടു സ്വൈരമാ-
ല്ലസിച്ചു സന്തതം
8. അരികെ മരുവിനാ സരസിജമുഖിയോടു
സരസം നരവരനുരചെയ്തു:
“അരുണാധരി, ശൃണു മാമകഭാഷിത-

മരുമേ നീരസമകതളിരിൽ
പരമാൎത്ഥം തവ പരിചയമൊട്ടുമേ
പരിചൊടു തോന്നിടാഞ്ഞതിനാൽ
പരുഷം ഞാൻ ബത പറവതുകൊണ്ടേതും
പരിഭവമുള്ളിലുദിയ്ക്കരുതേ
ഭയമില്ലാത്തൊരു ശംസിവനെന്നുള്ള
ദയിതേ, നിൻഹൃദി കരുതരുതേ
കൃപയാ കേവലമപരാധം മമ
സപദി സഹിച്ചു സമസ്തമിദം
സതതം ഞാൻ തവ ഹിതമുള്ള നൽകവ-
നതിമോദേന വസിച്ചിടുക
ജാതൻ നമ്മുടെ തനയൻ മേദിനി-
ഭരണം ചെയ്വതിനെന്നറിക
പെരുകുന്നു മമ മനമോദവുമേ
തരികധരാമൃത മാശു മുദാ”
വിരവൊടു നൃപഗിരമിതികേട്ടാളും
ഉരചെയ്താളതിസരസതരം
“കലനാരീകുലമതിലൊരുവൾക്കിഹ
കലഹം കാന്തനൊടുളവാമോ
പ്രിയമെന്നാകിലുമപ്രിയമാകിലു-
മായി തവ വചനം മമ മധുരം”
ഹൃദയം ചേൎന്നവരനുദിനമിങ്ങിനെ
മദനരസേന വസിച്ചു സുഖം.

---

☞ ചില പാട്ടുകളുടെ മാതൃക കണ്ടുപിടിപ്പാൻ കഴിഞ്ഞില്ല.

## "ശാന്തനാരായണ"

മഹാസംഘം,

മച്ചാട്; വടക്കാഞ്ചേരി.

---

എളയന്മാരുടെ ഈ സംഘം, എളയത് സമുദായത്തിലെ കുട്ടികൾക്കും മററു കുട്ടികൾക്കും ഉചിതമായ വിദ്യാഭ്യാസം നൽകുന്നതിലേയ്ക്കായി, "ചിദംബരത്തെളയതുവിദ്യാലയ-നിധി" എന്ന പേരിൽ ഒരു മൂലധനം, നാനാജനങ്ങളുടെ ഒരു ലക്ഷം ഓഹരികൾകൊണ്ടും മററും, സമ്പാദിച്ചുവരുന്നു. ഈ നിധിയിലേയ്ക്കു സഹായം സംഭാവനചെയ്യുവാൻ ഔദാര്യശാലികളോടു സാദരം അപേക്ഷിച്ചുകൊള്ളുന്നു.

*സി. പരമേശ്വരനെളയത് (ഖജാൻജി)*

